കുഞ്ഞിൻെറ യഥാർത്ഥ പിതാവ് ആരാണ്— ബീജദാനം ചെയ്തയാളോ അതോ?

നൈതികതയ്ക്കും ഉണ്ടൊരു ജീവ ശാസ്ത്രാടിത്തറ. മൂല്യങ്ങളുടെ ബയോട്ടിക് അടിസ്ഥാനം എന്താണ്? സൗന്ദര്യാസ്വാദനത്തിൻെറ പിന്നിലും ജീനുകൾക്കു നിർണ്ണായകമായ പങ്കുണ്ടോ? ഈസ്തെററിക്സിൻെറ ശാസ്ത്രവും ഡോ: ഭാർഗ്ഗവയെ ഈയിടെയായി ഭ്രമിപ്പിക്കുന്നുണ്ട്. ചില പ്രത്യേകഗണിത ശാസ്ത്ര ലോജിക്കിനുമേലാണ് സൗന്ദര്യാസ്വാദനം സാദ്ധ്യമാവുന്നതെന്ന് അദ്ദേഹം പറയുന്നു. പുഷ്പദളങ്ങളുടെ അടുക്കിലും ചിത്രശലഭത്തിൻെറ ചിറകിലെ ചിത്ര രൂപങ്ങൾക്കും എട്ടുകാലി കെട്ടുന്ന വലയിലും തേനീച്ചക്കൂടിലെ കൊച്ചറകളിലും റെംബ്രാൻറിൻെറ ഇംപ്രഷണിസ്ററ് ചിത്രങ്ങളിലും നർത്തകി ചന്ദ്രലേഖയുടെ മുദ്രയിലുമെല്ലാം ഈ മാത്തമാറ്റിക്കൽ ലോജിക് ഉണ്ട്. സൂക്ഷ്മദർശിനിയിലൂടെ ദൃശ്യമാവുന്ന ജീവകോശത്തിൻെറ ആന്തരവിതാനങ്ങൾ ലോകപ്രശസ്ത ചിത്രകാരൻമാരുടെ പെയിൻറിംഗുകളെ ഓർമ്മിപ്പിക്കുംവിധം അതിമനോഹരങ്ങളാണ്.

ജനററിക് കോഡിൻെറ അടുക്കും മ്യൂസിക്കൽ കോഡിലെ ചിട്ടയും ഒരുപോലെ. മ്യൂസിക്കൽ കോഡിൽ ഒരു ബീറ്റ് മാററിയാൽ അത് സംഗീതമല്ലാത്ത ശബ്ദ ബഹളമാവും. അതുപോലെതന്നെ ജനിതകാക്ഷരമാലയിലൊരു പിഴവു പററിയാൽ ജീവധർമ്മം ആകെ തകിടംമറിയും. പ്രകൃതിയിലെല്ലാററിനും അടിസ്ഥാനമായി ഒരു അനുപാതം നിലനില്ക്കുന്നു. ഗോൾഡൻ റെക്ടാംഗിളിൻെറ സാന്നിദ്ധ്യം എവിടെയും.

സൗന്ദര്യത്തിനുണ്ടൊരു അടുക്കും ചിട്ടയും.

ശാസ്ത്രീയ നിയമങ്ങളുടെ മൂർത്തിമദ്ഭാവമാണ് പ്രകൃതി. ഈ നിയമങ്ങളുടെ പ്രയോഗത്തിലൂടെ അത് സൃഷ്ടിക്കുന്ന ക്രമമാണ് സൗന്ദര്യം. കലയിലെയും ശാസ്ത്രത്തിലെയും സർഗ്ഗാത്മകത്വം ഒരേപോലാണ്; പ്രചോദനത്തിൻെറ ഉറവയിൽ നിന്നാണ് അതുളവാകുന്നത്—പ്രത്യക്ഷത്തിൽ വിപരീതധ്രുവങ്ങളിലാണെന്നു തോന്നിപ്പിക്കുന്ന ശാസ്ത്രത്തേയും കലയേയും തമ്മിൽ ഇങ്ങനെ ഇണക്കുകയാണ് ഡോ. ഭാർഗ്ഗവ. ശാസ്ത്രവും കലയും തുടങ്ങുന്നത് ഉത്തരമില്ലാച്ചോദ്യത്തിൽനിന്നാണ്. ശാസ്ത്രജ്ഞൻ നിരീക്ഷണപരീക്ഷണങ്ങളിലൂടെ അതിനുള്ള ഉത്തരം തേടുന്നു. കലാകാരനാകട്ടെ കൃത്യമായൊരുത്തരം കിട്ടാതെ അജ്ഞാതവും അജ്ഞേയവുമാ യതിനു മുമ്പിൽനിന്ന് വികാരഭരിതനാവുന്നു. ചുററുപാടുകളോടു തീവ്രമായും ഗാഢമായും പ്രതികരിക്കുന്നുവെന്നതാണ് സർഗ്ഗാത്മകകലാകാരനും സർഗ്ഗാത്മക ശാസ്ത്രകാരനും പൊതുവായുള്ള ഒരു സവിശേഷത. ശാസ്ത്രജ്ഞൻമാർ അന്തർജ്ഞാനേന സൗന്ദര്യത്തോടടുക്കുന്നു. സൗന്ദര്യാസ്വാദനം നമ്മുടെ ജീനുകളിൽ ത്തന്നെ കുടികൊള്ളുന്നു എന്നു വേണം കരുതാൻ.

ജീനുകളിൽ അങ്കിതമായിരിക്കുന്ന ജീവൻെറ അടിസ്ഥാന അക്ഷരമാലയുടെ അനുക്രമം



ജീവൻെറ അക്ഷരമാല: വൈറസിലെ ഡി.എൻ.എ.യുടെ ഇലക്ട്രോൺ മൈക്രോഗ്രാഫ്

വരച്ചെടുക്കാനുള്ള ശ്രമങ്ങളാണ് മോളിക്യൂളർ ബയോളജിയിൽ ഏററവും പുതുതായി നടക്കുന്നത്. മനുഷ്യജിനത്തിൻെറ അനുക്രമ ഭൂമിക തയ്യാറാക്കാനുള്ള ഹ്യൂമൻജിനം പ്രോജക്ററിൽ അമേരിക്ക ഇപ്പോൾ ഏർപ്പെട്ടിരിക്കുകയാണ്. ഒരു ജീവിയുടെ സമ്പൂർണ്ണമായ ജനിതക വിവരങ്ങളുടെ പരിപൂരകമാണ് ജിനം. ഒരു പ്രദേശത്തെ ഭൂമിശാസ്ത്ര വിവരങ്ങൾ പൂർണ്ണമായും രേഖപ്പെടുത്തപ്പെട്ട ഒരു ഭൂപടത്തി ലെന്നവണ്ണം മനുഷ്യ പ്രകൃതത്തിൻെറ സമ്പൂർണ്ണമായ ജനിതക ഭൂമിക തയ്യാറാക്കുക എന്നതാണ് ഹ്യൂമൻജിനം പ്രോജ്ക്ടറിൻെറ ലക്ഷ്യം. മനുഷ്യനെ സംബന്ധിക്കുന്ന ജനതിക വിജ്ഞാനം പൂർണ്ണമായും അതിലൂടെ ലഭ്യമാവും. പാരമ്പര്യ രോഗങ്ങളെക്കുറിച്ച് അറിയപ്പെടാത്തതായി പിന്നെ ഒന്നും ബാക്കി കാണില്ല.മനുഷ്യർ തമ്മിലുള്ള ആകൃതി പ്രകൃത വ്യത്യാസങ്ങളെക്കുറിച്ചും അവയ്ക്കുത്തരവാദികളായ ജീനുകളെക്കുറിച്ചുമുള്ള സകലമാന വിവരങ്ങളും ലഭ്യമാവും. വരും കാലത്ത് ഒരുപാട് പ്രത്യാഘാതങ്ങളുളവാക്കുന്ന ഈ ഗവേഷണ മേഖലയിൽ ആരുടേയും സഹായമില്ലാതെ അഭിമാനത്തോടെ കടന്നുചെല്ലാൻ ഇന്ത്യയ്ക്ക് ഇന്ന് ശേഷിയുണ്ടെന്ന് ഡോ: ഭാർഗ്ഗവ അവകാശപ്പെടുന്നു. ഇക്കാര്യത്തിൽ അമേരിക്കയുടെ ഔദാര്യത്തിനായി കൈനീട്ടി നില്ക്കേണ്ട ആവശ്യം ഇന്ത്യയ്ക്കില്ല. മനുഷ്യജിനത്തിൻെറ അനുക്രമഭൂമിക തയാറാക്കുന്ന സാങ്കേതിക വിദ്യയുടെ കാര്യത്തിൽ അമേരിക്കയോടും ജപ്പാനോടും ഒപ്പത്തിനൊപ്പം നില്ക്കാൻ ഇന്ത്യയ്ക്ക് ഇപ്പോൾ കഴിയും. അമേരിക്ക മൂന്നു മില്യൻ ഡോളർ ഈ പ്രോജക്ടിനുവേണ്ടി നീക്കിവച്ചിരിക്കുന്നു. മുന്നൂറുകോടി രൂപയുണ്ടെങ്കിൽ ഇന്ത്യയ്ക്ക് പതിനഞ്ചുവർഷത്തിനുള്ളിൽ ഇത് സാദ്ധ്യമാക്കാം. പ്രതിവർഷം ഇരുപതുകോടി എന്ന കണക്കിന് ഈയാവശ്യത്തിന് ചെലവാക്കാനുള്ള ജിനം സാമ്പത്തിക ശേഷിയൊക്കെ നമുക്കുണ്ട്. സ്വീകൻസിങ് ചെയ്യാനുള്ള ഒരു പദ്ധതി തയ്യാറാക്കി അംഗീകാരത്തിനായി താൻ ഗവൺമെൻറിനയച്ചിട്ട് ഒരുവർഷത്തിലേറെയായെന്നും അതിനുള്ള അക്നോളജ്മെൻറുപോലുംതനിക്കിതേവരെ കിട്ടിയിട്ടില്ലെന്നും ഡോ: ഭാർഗ്ഗവ പറഞ്ഞു.

കേന്ദ്ര ഗവൺമെൻറിൻെറ ബയോ ടെക്നോളജി ഡിപ്പാർട്ട്മെൻറിനാകട്ടെ അമേരിക്കൻ ശാസ്ത്രജ്ഞൻ ചാൾസ് കാൻററുമായി ഇക്കാര്യത്തിൽ ചർച്ചകൾ നടത്താനാണ് താല്പര്യം. ഇക്കഴിഞ്ഞ നവംബർ 14-ാം തീയതി ഒരു ചർച്ച നടന്നു. ഡോ: ഭാർഗ്ഗവ മനഃപൂർവ്വം അതിൽ പങ്കെടുത്തില്ല. മനുഷ്യജിനം ഗവേഷണത്തിൽ അമേരിക്കയെ ആശ്രയിക്കുന്നത് നമ്മെത്തന്നെ വില്ക്കുന്നതിനു തുല്യമാണെന്ന് അദ്ദേഹം പറയുന്നു. "അമേരിക്ക നമ്മോട് അനുവാദം ചോദിച്ചിട്ടാണോ അവരുടെ ഗവേഷണ പരിപാടി തുടങ്ങിയത്? നമ്മളെന്തിന് അവരുടെ അനുവാദം ചോദിക്കണം? ഇക്കാര്യത്തിൽ നമുക്ക് നമ്മുടേതായ തീരുമാനങ്ങൾ സ്വയം എടുക്കാനുള്ള ബുദ്ധിയും ശക്തിയുമുണ്ടല്ലോ" - ഡോ. ഭാർഗ്ഗവ പ്രതിഷേധിക്കുന്നു. പ്രധാനമന്ത്രി വി.പി.സിംഗിനും ശാസ്ത്രവകുപ്പുസഹമന്ത്രി ഡോ. എം.ജി.കെ. മേനോനും ഇക്കാര്യമെല്ലാം വിശദീകരിച്ചുകൊണ്ട് താൻ കത്തെഴുതിയിട്ടുണ്ടെന്ന് ഡോ. ഭാർഗ്ഗവ കൊച്ചിയിൽ ശാസ്ത്ര കോൺഗ്രസ്സിനുവന്നപ്പോൾ പറഞ്ഞു. പക്ഷേ, അതെല്ലാം വനരോദനമായൊടുങ്ങിയെന്നാണ് തോന്നുന്നത്. ഹൈദരബാദിലെ സെൻറർ ഫോർ സെല്ലുലാർ ആൻഡ് മോളിക്യുലർ ബയോളജിയുടെ ഡയറക്ടർ പദവിയിൽനിന്ന് ഡോ. ഭാർഗ്ഗവ രാജിവച്ചൊഴിഞ്ഞത് ഇക്കഴിഞ്ഞയാഴ്ചയാണ്. സെൻററിന് പ്രവർത്തിക്കാൻ വേണ്ടത്ര ഫണ്ട് അനുവദിച്ചുകിട്ടുന്നില്ല എന്നു പരാതിപ്പെട്ടുകൊണ്ട് രാജീവ് ഗാന്ധിയുടെ ഭരണകാലത്തുതന്നെ (കഴിഞ്ഞ നവംബർ) രാജിക്കത്ത് സമർപ്പിച്ചതായിരുന്നു അദ്ദേഹം രാജിക്കത്ത് അന്ന് ഗവൺമെൻറ് സ്വീകരിച്ചില്ല. പുതിയ ഗവൺമെൻറ് വന്നപ്പോൾ കാര്യങ്ങൾ കുറെയൊക്കെ നേരെയാവുമെന്ന് ഡോ. ഭാർഗ്ഗവ കരുതിയിരുന്നിരിക്കണം. രാജിയിൽ നിന്ന് അദ്ദേഹത്തെ പിന്തിരിപ്പിക്കാനുള്ള ശ്രമങ്ങൾ നടക്കുകയുമായിരുന്നു.

759



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

**കു**റെ വർഷങ്ങളായി ഇനി പറയാൻ പോകുന്ന സംഭവം നടന്നിട്ട്. തിരുവനന്തപുരത്തെ വഴുതയ്ക്കാട് പോസ്റ്റാഫീസിനു മുൻപിലൂടെ ഞാൻ നടന്നുപോകുകയായിരുന്നു. നട്ടുച്ച. റോഡിലാരുമില്ല. എനിക്കു നേരെ വന്ന ഒരുത്തൻ പെട്ടെന്നു നിന്നിട്ട് 'ഞാനിന്ന് ഒന്നും കഴിച്ചില്ല. ഊണു കഴിക്കാൻ എന്തെങ്കിലും തരു' എന്ന് അധികാരസ്സ്വരത്തിൽ ആവശ്യപ്പെട്ടു. ദയകൊണ്ടല്ല, പേടികൊണ്ട് ഞാൻ ഒരു രൂപ കൊടുത്തു. അതുകിട്ടുന്ന വേളയിൽ അയാളുടെ മുഖം നന്ദികൊണ്ടു തിളങ്ങുമെന്നാണ് ഞാൻ വിചാരിച്ചത്. തിളങ്ങിയില്ലെന്നു മാത്രമല്ല അവിടം കർക്കടകമാസത്തിലെ അമാവാസിപോലെ കറുക്കുകയും ചെയ്തു. എന്നിട്ടു പരുക്കൻ ശബ്ദത്തിൽ അയാൾ എന്നോടു ചോദിച്ചു:- "ഒരു രൂപയ്ക്ക് എവിടുന്നാ ചോറു കിട്ടുന്നത്?" ക്രൂരതയോടെ അയാൾ എന്നെ നോക്കി. എന്നിട്ട് എൻെറ പുതിയ കുടയിലേക്കു നോക്കി. ഒറ്റപ്പിടിത്തത്തിന് അതു കൈക്കലാക്കിക്കൊണ്ട് ഓടിപ്പോയി. അക്കാലത്തു ഓട്ടോറിക്ഷയില്ല തിരുവനന്തപുരത്ത്. വെയിലുകൊള്ളാൻ പാടില്ലാത്തതുകൊണ്ട് ഞാൻ ഒരു ടാക്സിക്കാറ് വിളിച്ച് അതിൽക്കയറി വീട്ടിലേക്കു പോയി. ഈ പരാജയം ഞാൻ ഡോക്ടർ പി.കെ. നാരായണപിള്ളയോടു മാത്രം പറഞ്ഞു. ഇപ്പോൾ വായനക്കാരോടും.

ഡോക്ടർ എൻ.എസ്. വാരിയർ എൻെറ ഗുരുനാഥനായിരുന്നു. അദ്ദേഹം കാരുണ്യത്താൽ ഒരു യാചകനു രണ്ടു രൂപ കൊടുത്തപ്പോൾ അവൻ അദ്ദേഹത്തെ 'ദാരിദ്ര്യവാസി' എന്നോ മറ്റോ വിളിച്ചത് അദ്ദേഹത്തിൻെറ ഒരു ബന്ധു (മകളാണെന്നാണ് എൻെറ ഓർമ്മ) എഴുതിയിരുന്നത് ഞാനിപ്പോൾ ഓർമ്മിക്കുന്നു. ഓർമ്മയിൽ പിശകുണ്ടെങ്കിൽ ആ ബന്ധു സദയം ക്ഷമിക്കണം.

യാചകർ ഇങ്ങനെയാണ്. കുട പിടിച്ചുവാങ്ങാത്തവരും ചീത്തവിളിക്കാത്തവരും അവരുടെ കൂട്ടത്തിൽ ഉണ്ടെന്നിരിക്കട്ടെ. എങ്കിലും അവരുടെയും മുഖത്തിനു തെളിച്ചം വരില്ല എന്തു കൊടുത്താലും. വലിയ തുക കൊടുത്തു നോക്കൂ. ഉടനെ മുഖം തിരിച്ച് പ്രതിഷേധ ഭാവത്തിൽ അങ്ങു നടന്നുപോകും. യഥാർത്ഥ ഗൃഹീതാക്കൾ ഇങ്ങനെയല്ല. അവർക്ക് സ്നേഹത്തോടെ ഒരു പുസ്തകം കൊടുക്കൂ. ശരൽകാല ചന്ദ്രിക പോലെ അവരുടെ മുഖം ശോഭിക്കും. കണ്ണിൽ ആർദ്രത വരും. അവർ നന്ദി പറയേണ്ടതില്ല. ആ ശോഭയും ആർദ്രതയും കൃതജ്ഞതയെക്കാൾ ഉത്കൃഷ്ടങ്ങളാണ്. കലാകാരൻ തൻെറ കലാസൃഷ്ടി ബഹുജനത്തിൻെറ മുൻപിൽ വയ്ക്കുമ്പോൾ ഇവിടെപ്പറഞ്ഞ രണ്ടുതരത്തിലുള്ള പ്രതികരണമാണ് ഉണ്ടാവുക. ചിലർ യാചകരെപ്പോലെ പ്രതിഷേധത്തോടെ പുറംതിരിഞ്ഞു നടന്നുപോകുന്നു. മറ്റു ചിലർ നന്ദിയോടെ മന്ദസ്മിതം പൊഴിക്കുന്നു. ആ മന്ദസ്മിതം പൊഴിക്കലാണ് ആരാധനയുടെ രൂപമാർന്നു കത്തുകളായി രൂപാന്തരപ്പെടുക. ചങ്ങമ്പുഴയ്ക്ക് മാസന്തോറും ആയിരമായിരം കത്തുകൾ കിട്ടിയിരുന്നു. അവയിൽ ചിലതെല്ലാം ഞാൻ കണ്ടിട്ടുണ്ട്. മറ്റു ചിലർ അദ്ദേഹത്തിൻെറ കുട പിടിച്ചുവാങ്ങിക്കൊണ്ട് ഓടിപ്പോയിട്ടുമുണ്ട്. അങ്ങനെ ഓടിയ ഒരാളാണു പില്ക്കാലത്ത്, അദ്ദേഹം കവിതയെഴുത്തു നിറുത്തണമെന്ന പ്രമേയം അവതരിപ്പിച്ച് 'പാസ്സാക്കി' എടുത്തത്. ദൗർഭാഗ്യത്താൽ അദ്ദേഹം മരിച്ചുപോയി. ചങ്ങമ്പുഴയും ഇന്നില്ലല്ലോ. കിട്ടുന്നതൊക്കെ ഇരുണ്ട മുഖത്തോടുകൂടി കൈക്കലാക്കുകയല്ല ചെയ്യേണ്ടത്. സന്തോഷമുള്ള ഗൃഹീതാക്കളാവണം ഓരോ സഹൃദയനും.

## രത്നങ്ങൾ

**ഈ** നിലയിൽ മന്ദസ്മിതത്തോടെ ഞാൻ സ്വീകരിച്ച ഒരു പുസ്തകമാണ് 'അൻറീയസ്' (Antaeus). ഇത് 1970-നുശേഷം വിഖ്യാതമായിത്തീർന്ന 'അൻറീയസ്' മാസികയിൽ വന്ന വിശിഷ്ടങ്ങളായ രചനകളുടെ സമാഹാരമത്രേ. മഹായശസ്കരായ എഴുത്തുകാരുടെ ജേണലുകൾ, നോട്ട്ബുക്കുകൾ, ഡയറികൾ ഇവയിൽനിന്നുള്ള ഭാഗങ്ങൾ ഇതുൾക്കൊള്ളുന്നു. ഓരോന്നും രസാവഹമാണ്; ബുദ്ധിക്കു സംതൃപ്തിയരുളുന്നതാണ്. സാഹിത്യത്തിനു നോബൽ സമ്മാനം നേടിയ ചെസ്ലാവ് മീലോഷ് (Czeslaw Milosz) സാർത്രിൻെറ സന്തതസഹചാരിണിയായിരുന്ന സീമോൻ ദ ബൊവ്വറിനെക്കുറിച്ച് പറയുന്ന കാര്യങ്ങൾ നമ്മൾ അറിഞ്ഞിരിക്കേണ്ടതുതന്നെ. സ്ത്രീസമത്വവാദത്തിനു ഒരു മേന്മയും കൈവരുത്തിയവരല്ല സീമോനെന്നാണ് മീലോഷിൻെറ അഭിപ്രായം. അവർ എത്രവേഗം വിസ്മരിക്കപ്പെടുമോ അത്രയും നന്ന് എന്നും അദ്ദേഹം പറയുന്നു. അവരുടെ പേരുകേട്ട നോവലാണല്ലോ 'മൻഡറീൻസ്'. പരദൂഷണം എന്നു വിളിക്കാവുന്ന ആ ഗ്രന്ഥത്തെക്കുറിച്ച് മീലോഷ്, അൽബേർ കമ്യൂവിനോടു ചോദിച്ചു അദ്ദേഹം മറുപടി പറയുന്നില്ലേയെന്ന്. കമ്യൂവിൻെറ ഉത്തരം ഇങ്ങനെ: 'ആരും ഓടയ്ക്കു മറുപടി പറയാറില്ലല്ലോ' (One does not answer a gutter) കമ്യൂ പറഞ്ഞത് ശരിയെന്നു മീലോഷിൻെറ മതം. (He was right - Page 296)

വേറൊരു ഭാഗത്ത് മീലോഷ് ചോദിക്കുന്നു: വിമാനത്തിന് 'പുഷ്കിൻ' എന്നു പേരിടുന്നുവെന്നു നമുക്കു സങ്കല്പിച്ചുകൂടേ? അന്തർവാഹിനിക്കു 'ദസ്തയെവ്സ്കി'യെന്നും. മറ്റു ഗ്രഹങ്ങളെ 'ആക്രമി'ക്കുന്നതിനുള്ള ബഹിരാകാശക്കപ്പലിനു 'ഗൊഗൽ' എന്നു പേരിട്ടാലെന്ത്? പാവം ഗൊഗൽ. അദ്ദേഹത്തിന് ഇതിഷ്ടമല്ല. അദ്ദേഹത്തിന് ഇതറിഞ്ഞും കൂടാ. നമുക്ക്—നമുക്കറിയാമോ നമ്മൾ എങ്ങനെയെല്ലാം ഉപയോഗിക്കപ്പെടുമെന്ന് (Page 295)

88-ാം പുറം നോക്കൂ. സർവകലാശാലയിൽ കവിതയുടെ സ്വഭാവത്തെക്കുറിച്ചു പ്രസംഗിക്കേണ്ടിവന്ന അനുഭവത്തെക്കുറിച്ചു ലോറൻസ് ഡറൽ പറയുന്നു: 'ശവത്തെ കുളിപ്പിച്ചു

"ആരെയും സ്നേഹിക്കാത്തവനെ എങ്ങനെ തിരിച്ചറിയാം?"
"അയാൾ എപ്പോഴും ടെലിവിഷൻസെറ്റിൻെറ മുൻപിലിരിക്കും."

രുക്കാനിടവന്ന ആരെങ്കിലുമുണ്ടെങ്കിൽ കൈ ഉയർത്തു' ആരുമില്ല. പൂർണ്ണമായ നിശ്ശബ്ദത. അപ്പോൾ വീണ്ടും ആജ്ഞ: 'ശിശുക്കൾ ജനിക്കുന്നതു കണ്ടിട്ടുള്ളവർ കൈ ഉയർത്തു'. വീണ്ടും ആരുമില്ല. "മഹനീയങ്ങളും അടിസ്ഥാനപരങ്ങളുമായ രണ്ടനുഭവങ്ങളിൽനിന്ന് സമുദായം നമ്മളെ എങ്ങനെ രക്ഷിച്ചു നിറുത്തുന്നുവെന്ന് നിങ്ങൾക്ക് (ഇപ്പോൾ) മനസ്സിലായില്ലേ? ഈ അനുഭവങ്ങളാണ് കവിതയുടെ പണിശാല. (Lawrence Durrell -Endpapers and Inklings) പന്നപ്പുസ്തകങ്ങൾ വായിച്ചു ജന്മം പാഴാക്കാതെ ഇത്തരം ഉത്കൃഷ്ടങ്ങളായ ഗ്രന്ഥങ്ങളിലേക്കു പോകൂ. വെറും രത്നമല്ല, കോഹിനൂർ രത്നങ്ങളാണ് ഇംഗ്ലീഷ് പുസ്തകങ്ങളിലുള്ളത്. (Antaeus - Collin Harvell, London - 1989 - £8 = 95. Spl. Price £3 = 50)

## അദൃശ്യലോകം

'അൻറീയസി'ൽ അമേരിക്കനെഴുത്തുകാരി ജോയിസ് കരൽ ഓട്സിൻെറ ജേണലിൽനിന്നു ചില ഭാഗങ്ങൾ എടുത്തു ചേർത്തിട്ടുണ്ട്. സാധാരണ ജനങ്ങൾക്കിടയിലുള്ള ഒരു വിശ്വാസത്തെക്കുറിച്ചു പറഞ്ഞുകൊണ്ടാണ് അതിൻെറ ആരംഭം. മരത്തിൻെറ പൊക്കവും മണ്ണിനു താഴെയുള്ള അതിൻെറ 'താഴ്ച'യും തുല്യമാണെന്നാണ് ആ വിശ്വാസം. ഭൂമിയുടെ ഉപരിതലം അതിനെ തുല്യമായി വിഭജിക്കുന്നു. കാണാവുന്ന തടിയും കൊമ്പുകളും ഇലകളും കാണാൻ പാടില്ലാത്ത തായ്‌വേരിനും അതിൽനിന്നു പിരിഞ്ഞു നാലുഭാഗവും വ്യാപിക്കുന്ന വേരുകൾക്കും സദൃശമാണത്രേ. മനുഷ്യനെസ്സംബന്ധിച്ചും ഇതു ശരിയാണെന്ന് ഓട്സ് വിചാരിക്കുന്നു. മറ്റുള്ളവർ കാണുകയും അറിയുകയും ചെയ്യുന്ന Social self അവനുണ്ട്. അതേസമയം അവർ കാണാത്ത, അറിയാത്ത Private self-ഉം. ദൃശ്യമായ ഒരു ലോകം. അദൃശ്യമായ വേറൊരു ലോകം. മരത്തിൻെറ ഉയർച്ചയും താഴ്ചയും പോലെ അവ സമനിലയിലാണ്. കവിതയെസ്സംബന്ധിച്ചും ഇതു ശരിയാണെന്ന് എനിക്കു തോന്നുന്നു. നമ്മുടെ രാജ്യത്തിൻെറ ജീർണ്ണതയിലേക്കു കൈചൂണ്ടി ആധ്യാത്മികതയുടെ മഹനീയതയെ ഉദ്ഘോഷിക്കുന്ന 'തച്ചുശാസ്ത്രവും ധർമ്മശാസ്ത്രവും' എന്ന കാവ്യത്തിൽ (വിഷ്ണുനാരായണൻ നമ്പൂതിരി—മാതൃഭൂമി ആഴ്ചപ്പതിപ്പ്) കൂരതട്ടുന്നതിൻെറയും ചുമർവെട്ടി മച്ചിളക്കുന്നതിൻെറയും ദൃശ്യലോകമേയുള്ളു. അതിനു സമനില കൈവരുത്തുന്ന അദൃശ്യലോകമില്ല. അതില്ലാത്തതുകൊണ്ടാണ് ഈ കാവ്യത്തിൻെറ പാരായണം ഉമിക്കരി ചവയ്ക്കുന്നതുപോലെ എനിക്കു വിരസമായി മാറിയത്. കവി ചിത്രീകരിക്കുന്ന രാഷ്ട്രത്തിൻെറ ജീർണ്ണതകൾ ഉണ്ട് എന്നു സമ്മതിക്കാം. ആ ജീർണ്ണതകൾക്കു നേരെയുള്ള മാനുഷിക പ്രവർത്തനങ്ങൾ വിഫലങ്ങളായേ ഭവിക്കൂ എന്നും സമ്മതിക്കാം. പക്ഷേ ഗദ്യാത്മകതയുടെ അതിർത്തിയോളം വലിച്ചുനീട്ടുന്ന ആവിഷ്കരണരീതിയും കലയുടെ ശത്രുവായ 'അലിഗറി'യും അദൃശ്യലോകത്തെ ഇല്ലാതാക്കുന്നു. ഞാൻ ഇരിക്കുന്ന ഈ കസേരയും ചുവരുകളുള്ള മുറിയും ഇവിടിരുന്ന് ജന്നലിൽക്കൂടി നോക്കിയാൽ കാണാവുന്ന പാടങ്ങളും അവയിൽ വന്നിരിക്കുന്ന വെള്ളക്കൊക്കുകളും ദൃശ്യലോകം. പക്ഷേ എന്നെ യഥാർത്ഥത്തിൽ ഭരിക്കുന്നത് ഇവയല്ല. കോസ്മിക് രശ്മികളും ഇരിപ്പിടമായ കസേരയിലെ പ്രോട്ടോണുകളും ഇലക്ട്രോണുകളുമാണ്. സഹൃദയനെ ഭരിക്കുന്നതു കവിതയിലെ അദൃശ്യലോകം. വിഷ്ണുനാരായണൻ നമ്പൂതിരിയുടെ കാവ്യത്തിൽ അതില്ല.

## എല്ലാം സ്പഷ്ടം, പക്ഷേ

ഈ അദൃശ്യലോകത്തിൻെറ അഭാവവും കൃത്രിമത്വവുമാണ് '34. സിയിലെ മിടുക്കി' എന്ന കഥയ്ക്കുള്ളത് (പി.എൻ. വിജയൻ - മാതൃഭൂമി ആഴ്ചപ്പതിപ്പ്). കഥ പറയുന്ന ആളിനെ കാണാൻ കൊള്ളാവുന്ന ഒരു ചെറുപ്പക്കാരി സമീപിക്കുന്നു. നാടുകാണാനിറങ്ങിയ അയാളെ ഗൈഡ് എന്ന നിലയിൽ സഹായിക്കാനാണ് അവൾ എത്തിയത്. പട്ടണത്തിൽ ചുറ്റിക്കറങ്ങുമ്പോൾ 34.സി എന്ന മുറിയിലെ ചെറുപ്പക്കാരിയുമായി വേഴ്ചയാകാമെന്ന് അവൾ പറഞ്ഞു. അവൾക്കു വിദ്യാഭ്യാസത്തിനു പണം വേണം. കഥ പറയുന്ന ആൾ വഴങ്ങാതെ പാർപ്പിടത്തിലേക്കു തിരിച്ചുപോന്നു. ഒരദമ്യശക്തിയുടെ പ്രേരണയാൽ അയാൾ ഒറ്റയ്ക്കു വീണ്ടും ആ മുറിയുടെ മുൻപിലെത്തി. ചെറുപ്പക്കാരി ആ ഗൈഡ്തന്നെ. വേഴ്ചയ്ക്ക് എത്തിയ അവളെ കവിളിൽ പ്രഹരിച്ചശേഷം പണംകൊടുത്തിട്ട് അയാൾ തിരിച്ചുപോന്നു. വിജയനു കഥ പറയാനറിയാം. പക്ഷേ അതുകൊണ്ടെന്തു പ്രയോജനം? നിലാവിൽ മുങ്ങിനില്ക്കുന്ന പ്രകൃതിദൃശ്യംപോലെ എല്ലാം സ്പഷ്ടം. ആ ദൃശ്യങ്ങൾക്ക് അകത്തുള്ള ശക്തിവിശേഷങ്ങൾ അദ്ദേഹം കാണുന്നില്ല. അവകൂടി കണ്ടെങ്കിലേ വായനക്കാർക്കു പ്രയോജനമുണ്ടാകൂ. ഈ അദൃശ്യലോകത്തിൻെറ അഭാവത്തിന് ആക്കം കൂട്ടുന്നു കഥയിലെ കൃത്രിമത്വം. അത് മൂർദ്ധന്യാവസ്ഥയിലെത്തുന്നത് അയാൾ അവളുടെ കവിളിൽ അടിക്കുമ്പോഴാണ്. കഥ പറയുന്ന ആളിൻെറ ലൈംഗികതയുടെ ഉഷ്ണമാനം കുറവായതുകൊണ്ടാണോ ഈ അടി? അല്ല. കഥാകാരൻ സന്മാർഗ്ഗവാദിയെന്ന നാട്യത്തോടെ അയാളുടെ ഉഷ്ണമാനം കുറവാണെന്നു വരുത്തുകയാണ്. വിജയൻ! താങ്കളുടെ 'നാവെനിക്കവിശ്വാസ്യം'.

☆ ☆ ☆ ☆ ☆

ഡോക്ടർ കെ. ഭാസ്കരൻനായർ എൻെറ ഗുരുനാഥനായിരുന്നു. ശിഷ്യനായ ഞാൻ അദ്ദേഹത്തോടു ഒരിക്കൽ പറഞ്ഞു: "സർ, ലൈബ്രറിയിൽ ഡാർവിൻെറ The Descent of Man എന്ന പുസ്തകമിരിക്കുന്നു. എനിക്കതു വായിക്കാൻ വേണം" സാറ് ഇംഗ്ലീഷിൽ മറുപടി നൽകി: My dear gentleman you won't understand it". എങ്കിലും ഞാനതു വായിച്ചു. അതിലൊടിരത്തു ഡാർവിൻ എഴുതിയിട്ടുണ്ട് ചില പക്ഷികളുടെ ദേശാന്തരഗമനവാഞ്ഛ മാതൃത്വവാസനയെക്കാൾ ശക്തിയാർജ്ജിച്ചതാണെന്ന്. പറക്കാൻ വയ്യാത്ത കുഞ്ഞുങ്ങളെ കൂട്ടിൽ തള്ളിയിട്ട് അവ മറ്റു ദേശങ്ങളിലേക്കു പറന്നുപോകുമത്രേ. കഥാകാരന്മാരുടെ സന്മാർഗ്ഗ പ്രകടനാഭിലാഷം യാഥാതഥ്യത്തിൻെറ അതിരുകളെ കവിഞ്ഞു പ്രത്യക്ഷമാകാറുണ്ട്. അതു കലയെസ്സംബന്ധിച്ചിടത്തോളം ശരിയല്ല.

## ചോദ്യം, ഉത്തരം

"നിങ്ങൾക്കു വയലാർ രാമവർമ്മ അവാർഡ് തരാമെന്നു എസ്.കെ. നായർ പറഞ്ഞതായും നിങ്ങൾ അതു വേണ്ടെന്നു അറിയിച്ചതായും ഒരിക്കൽ എഴുതിയിരുന്നല്ലോ. എന്താ വേണ്ടെന്നു പറഞ്ഞത്?"

" 'സാഹിത്യവാരഫലം' പുസ്തകരൂപത്തിലാക്കിയാൽ സമ്മാനം തരാമെന്നു പറഞ്ഞതു സത്യമാണ്. അതിന് ആ സമ്മാനം കിട്ടാൻ അർഹതയില്ലാത്തതുകൊണ്ടു ഞാനതു വേണ്ടെന്നു പറഞ്ഞു. പിന്നെ കവിയല്ലാത്ത തിരുനല്ലൂർ കരുണാകരനു വയലാർ അവാർഡ് കിട്ടാമെ



ങ്കിൽ നിരൂപകനല്ലാത്ത എനിക്കും അതു കിട്ടിക്കൂടായ്കയില്ല. അക്കാലത്ത് അതു വേണ്ടെന്നു പറഞ്ഞതു മണ്ടത്തരമായിയെന്ന് ഇപ്പോൾ തോന്നുന്നു."

"ആരെയും സ്നേഹിക്കാത്തവനെ എങ്ങനെ തിരിച്ചറിയാം?"

"അയാൾ എപ്പോഴും ടെലിവിഷൻ സെറ്റിൻെറ മുൻപിലിരിക്കും."

"കവിതയുളവാക്കുന്ന ചഞ്ചലാവസ്ഥ എത്ര സമയമുണ്ടാകും?"

"അറിഞ്ഞുകൂടാ. എന്നെസ്സംബന്ധിച്ചിടത്തോളം കാവ്യപാരായണ സന്ദർഭത്തിൽ മാത്രമേ excitement ഉള്ളൂ. പോ (Poe) പറഞ്ഞത് കൂടിവന്നാൽ അരമണിക്കൂർ നേരം അതുണ്ടാകുമെന്നാണ്."

"നിങ്ങൾ പ്രസംഗിക്കുന്ന സമയത്ത് കവിതകൾ ചൊല്ലാറുണ്ടല്ലോ. അപ്പോൾ പട്ടി കുരയ്ക്കാറുണ്ടോ?"

"ഇല്ല. പക്ഷേ സാഹിത്യവാരഫലം വായിച്ചിട്ട്

പട്ടികൾ ചോദ്യരൂപത്തിൽ കുരയ്ക്കാറുണ്ട്.''

''എനിക്കു ഭാര്യയെ നിയന്ത്രിക്കാനാവുന്നില്ല. ഒരുപദേശം തരൂ.''

''ഭൂകമ്പം, ഇടി, മിന്നൽ, മഴ, വെയിൽ, ഉരുൾപൊട്ടൽ ഈ പ്രകൃതിസംഭവങ്ങളെ നിയന്ത്രിക്കാനാവുമോ? ഭാര്യ പ്രകൃതിക്ഷോഭമാണ് സഹിക്കാനേ പറ്റൂ.''

''സത്യം പറഞ്ഞാൽ?''

''തെറി കേൾക്കേണ്ടതായിവരും.''

''നീ നിന്നെ സ്നേഹിക്കുന്നതുപോലെ അയൽവീട്ടുകാരനെയും സ്നേഹിക്കുക എന്ന സൂക്തത്തെക്കാൾ നല്ലതായി വേറെ വല്ലതുമുണ്ടോ?''

''അയൽവീട്ടുകാരിയെ സ്നേഹിക്കുക എന്ന സൂക്തം മാറ്റിയാൽ എനിക്കു പരാതിയില്ല.''

''സാഹിത്യവാരഫലം വെറും ചീപ്പല്ലേ?''

''ആയിരിക്കാം. പക്ഷേ അത് ഏറെ ആളുകളെ രസിപ്പിക്കുന്നുണ്ട്. കെ. കേളപ്പൻ (Summit) P.B. No. 630, മുമ്പാറസ് ഐലൻഡ്, അബുദാബി,

**റിയലിസം അവലംബിച്ചു കഥയെഴുതുന്ന ആൾ അടുത്ത കഥ ഫാൻറസിയാക്കും. ഫാൻറസിക്കുശേഷം എക്സ്പ്രഷനിസത്തിലേക്കു പോകും. അവിടെ നിന്നു റീയലിസത്തിലേക്കും. ഈ ചാഞ്ചല്യം കവിക്കും കഥാകാരനും ചേർന്നതല്ല.**

യു.എ.ഇ. എനിക്കെഴുതിയ കത്തിൽനിന്ന് ഒരുഭാഗം എടുത്തെഴുതട്ടെ: ''ഇവിടെ അബുദാബിയിൽ കൂലിപ്പണിചെയ്തു കുടുംബം പുലർത്തുന്ന ഒരുവനാണു ഞാൻ. അതുകൊണ്ടുതന്നെ പലവിധത്തിലുമുള്ള പീഠകൾ അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ആഴ്ചയിലൊരിക്കൽ ഞാൻ എൻെറ എല്ലാ ദുരിതങ്ങളും മറക്കുന്നു. അത് അങ്ങയുടെ മഹനീയമായ സാഹിത്യവാരം ഉൾക്കൊള്ളുന്ന കലാകൗമുദി കയ്യിൽ കിട്ടുമ്പോളാണ്. താങ്കളോട് എങ്ങനെ നന്ദിപറയണമെന്ന് എനിക്ക് നിശ്ചയമില്ല സാർ. അത്രയ്ക്കും മഹത്വമാർന്നതും വിജ്ഞാനപ്രദവുമായ ഒരു മഹാകർമ്മമാണ് അങ്ങനുഷ്ടിച്ചുവരുന്നത്.''

''കൂലിപ്പണി ചെയ്തു ജീവിക്കുന്ന ഒരാളിന് ആശ്വാസമരുളാൻ ഈ കോളം പ്രയോജനപ്പെട്ടല്ലോ. എൻെറ പ്രയത്നവും ജീവിതവും ധന്യമായി. സാഹിത്യവാരഫലം എന്ന കോളത്തിന് നീതിമത്കരണം നല്കാനല്ല ഞാനിത് പരസ്യപ്പെടുത്തുന്നത്. പീഠ, അനുഷ്ടിക്കുക എന്നീ വാക്കുകൾ എഴുതേണ്ടതു എങ്ങനെയെന്നുപോലും നിശ്ചയമില്ലാത്ത ഒരു സഹൃദയന് ഈ കോളം പ്രയോജനപ്പെട്ടതിൽ എനിക്ക് അനല്പമായ സന്തോഷമുണ്ട്. അതിനാലാണ് ഞാനിത് എടുത്തെഴുതാൻ തയ്യാറായത്.''

''കോഫി ഹൗസിൽ മേശയ്ക്കു അപ്പുറവും ഇപ്പുറവും ഇരുന്ന് വാതോരാതെ സംസാരിക്കുന്ന യുവാവും യുവതിയും പെട്ടെന്ന് മൗനം അവലംബിച്ച് വികാരപാരവശ്യത്തോടെ ഇരിക്കുന്നതു എന്തുകൊണ്ട്?''

''മേശയ്ക്കടിയിലേക്ക് കണ്ണോടിച്ചാൽ മതി. കാരണം വ്യക്തമാകും. കൂടുതൽ എഴുതുന്നത് ഔചിത്യമില്ലായ്മയായി വരും.''

## വർത്തമാനം, ഭാവി.

വർത്തമാനകാലത്തെയും ഭാവികാലത്തെയും കൂട്ടിയിണക്കുന്ന ശലാകയാണ് കലയെങ്കിൽ അതാണ് ബക്കളം ദാമോദരൻെറ 'പാണ്ടിമേളം' എന്ന ചെറുകഥ (ദേശാഭിമാനി വാരിക). ശലാക എന്നു ഞാനെഴുതിയെങ്കിലും അതൊരു ചങ്ങലയാണ്. ആ ചങ്ങലയുടെ ആദ്യത്തെ ഭാഗമാണ് ഇക്കഥയിലെ വേലാണ്ടി. എന്തൊരു യാതനയാണ് അയാൾക്ക്. അതിൽ നിന്നു രക്ഷപ്പെടാനായി അയാൾ ഒരു ഹോട്ടലിൽ ജോലിക്കുപോകുന്നു. അവിടെയും തീവ്രവേദന. ഇങ്ങനെ വേദന അനുഭവിക്കുന്ന മനുഷ്യൻ പീഡിപ്പിക്കപ്പെടുന്ന മനുഷ്യസമുദായത്തിൻെറ പ്രതീകമാണ്. അതിൻെറ ചിത്രീകരണം സമകാലിക സമൂഹത്തിൻെറ നല്ലൊരു പരിച്ഛേദമായിട്ടുണ്ട്. ആ ചങ്ങലയിൽ തൂങ്ങി മെല്ലെ നീങ്ങിയാൽ നമുക്കു ഭാവികാലത്ത് എത്താം. ആ കാലയളവിൽ കഷ്ടപ്പെടുന്ന വേലാണ്ടിമാർ ഉണ്ടായിരിക്കരുതെന്നാണ് കഥാകാരൻ ധ്വനിപ്പിക്കുന്നത്.

ആർജ്ജവമാണ് ഇക്കഥയുടെ മുദ്ര. ആവിഷ്കാരരീതിയിൽ, സംഭവസന്നിവേശത്തിൽ, ആഖ്യാനത്തിൽ ഇവയിലൊക്കെ ആ ആർജ്ജവം കാണാം. ഒരിടത്തും അതിഭാവുകത്വമില്ല. ആശയവിഹംഗമത്തെപ്പിടിച്ച് ബക്കളം ദാമോദരൻ പ്രചാരണത്തിൻെറ പഞ്ജരത്തിൽ ഇട്ടിട്ടില്ല. ഇട്ടാൽ അത് അവിടെക്കിടന്നു ചിറകിട്ടടിക്കുന്നതു സഹൃദയനു കാണേണ്ടതായിവരും.

☆ ☆ ☆ ☆ ☆

എവിടെയോ വായിച്ചതാണ്. ഒരു സാംഗത്യവുമില്ലാതെ ഇവിടെ എഴുതുന്നു. ബൊസെക്കി മഹാനായ ജാപ്പനീസ് സാഹിത്യകാരനാണ്. അദ്ദേഹത്തിൻെറ ഭാര്യ ആത്മഹത്യ ചെയ്യുമെന്ന് എല്ലാവർക്കും സംശയമായിരുന്നു. അതുകൊണ്ട് ഉറങ്ങാൻ കിടക്കുമ്പോൾ ബൊസെക്കി തൻെറ ഷേർട്ടും അവളുടെ കഞ്ചുകവും കൂട്ടിക്കെട്ടിയിരുന്നു.

കേരളത്തിൽ സ്ത്രീകൾക്കു മറിച്ചാണ് മോഹം. സാരിയുടെ തുമ്പും ഭർത്താവിൻെറ മുണ്ടിൻെറ തുമ്പും കൂട്ടിക്കെട്ടിയാൽ അയാൾ മെല്ലെ എഴുന്നേറ്റുപോകുന്നതു തടയാൻ സാധിക്കും. പക്ഷേ മോഹം മോഹമായി ഇരിക്കുന്നതേയുള്ളൂ. അതു സാഫല്യത്തിലെത്തിക്കാൻ സ്ത്രീകൾക്കു ധൈര്യമില്ല.

## മതി, മതി

എൻെറ കുട്ടിക്കാലത്തു തിരുവനന്തപുരത്തു വിദ്യുച്ഛക്തി വിളക്കുകൾ ഇല്ലായിരുന്നു. സന്ധ്യയാകുമ്പോൾ മുനിസിപ്പാലിറ്റിയിലെ ജോലിക്കാരൻ ഏണി ചാരും കല്ലുകൊണ്ടുള്ള തൂണിൽ. അതിൻെറ അറ്റത്ത് സമഭുജാകൃതിയുള്ള വിളക്കുണ്ട്. അതിൽ മണ്ണെണ്ണയൊഴിച്ചു തിരികത്തിക്കും. ചെമ്മണ്ണുപാതയിൽ ലേശം വെളിച്ചം. എൻെറയും മറ്റുള്ളവരുടെയും വീടുകളിൽ 'റാന്തൽ' എന്നു വിളിക്കുന്ന വിളക്കുകളാണുണ്ടായിരുന്നത്. അതിൻെറ ചിമ്നി (Chimney) തുടച്ച് തിരി ശരിയായി വെട്ടി മണ്ണെണ്ണ ഒഴിച്ചുവയ്ക്കേണ്ടത് എൻെറ ജോലിയാണ്. ഇരുട്ടു പരക്കാൻ തുടങ്ങിയാൽ ഗൃഹനായകൻ വന്ന് റാന്തലിൻെറ വലിയ വളയവും മുകളിലുള്ള കൊച്ചു വളയവും ചേർത്തുപിടിച്ച് പൊക്കും. ചിമ്നി ഉടയാതെ ഇടതുകൈകൊണ്ടുതാങ്ങും. എന്നിട്ടു തിരി കത്തിക്കും. വീണ്ടും വളയങ്ങൾ പിടിച്ചുയർത്തി ചിമ്നി യഥാസ്ഥാനത്തു വയ്ക്കും. അല്പം വെളിച്ചം വരാന്തയിൽ വീഴും. എൻെറ വീട്ടിൽ രണ്ടു റാന്തലുകളേ ഉണ്ടായിരുന്നുള്ളൂ. വിളക്കു വിളക്കാവുന്നത് തിരികത്തുമ്പോൾ മാത്രം. അതുവരെ അത് പൂർണ്ണത ആവഹിക്കാത്ത തകരംകൊണ്ടുള്ള ഉപകരണം മാത്രം.

വിജയൻ എസ്. കല്ലുനാട് കുങ്കുമം വാരികയിലെഴുതിയ 'അന്ധതയുടെ പ്രകാശം' എന്ന കഥ കത്തിക്കാത്ത റാന്തലാണ്. മണ്ണെണ്ണ ഒഴിക്കേണ്ട ഭാഗത്തിനു തിളക്കം. ചിമ്നിയിൽ പുകയില്ല. നല്ലപോലെ തുടച്ചു വച്ചിരിക്കുന്നു. തിരിവെട്ടിയിട്ടുണ്ട്. മണ്ണെണ്ണ ഒഴിച്ചിട്ടുണ്ട്. പക്ഷേ കഥാകാരന് തീപ്പെട്ടി ഉരച്ച് തിരികത്തിക്കാൻ അറിഞ്ഞുകൂടാ. അതുകൊണ്ടു പ്രകാശമില്ല.

തലച്ചോറിൽ റ്റ്യൂമർ വളരുന്ന ഒരു വൃദ്ധൻ പൂന്തോട്ടത്തിലിരിക്കുന്നു. ശസ്ത്രക്രിയ ചെയ്താൽ അയാൾക്ക് അന്ധത്വം വന്നേക്കും. ആ വൃദ്ധൻെറ അടുത്ത് അഞ്ചാം ക്ളാസ്സിൽ പഠിക്കുന്ന ഒരന്ധ ബാലിക വന്ന് ഇരുന്നു. അന്ധതയുടെ സ്വഭാവമറിയാനായി അയാൾ അവളോട് അക്കാര്യം ചോദിച്ചു. ബർട്രൻഡ് റസ്സലിനോ വിറ്റ്ഗൻ ഷ്ടൈനോ മാത്രം കഴിയുന്ന മട്ടിൽ ബാലിക 'ഫിലസോഫിക്കലാ'യി ചിലതു പറയുന്നു. അവളിൽനിന്ന് ജ്ഞാനോദ്ദീപനം ലഭിച്ചവനായി വൃദ്ധൻ എഴുന്നേല്ക്കുന്നു. ഇക്കഥ വായിച്ച ഞാൻ അറിയാതെ 'ഹായ്' എന്നു പറഞ്ഞുപോയി. കലയുടെ ദീപം കത്തിക്കാനറിയാത്ത ഈ കഥാകാരൻ ബാലികയെ ഫിലോസഫർ ആക്കുന്നുണ്ടല്ലോ. മതി. മതിയേ മതി.

## നിരീക്ഷണങ്ങൾ

തകഴി ശിവശങ്കരപ്പിള്ള അമ്പലപ്പുഴയ്ക്കടുത്തു തകഴി എന്ന സ്ഥലത്തു താമസിക്കുന്നു. തകഴിയിൽ വേറെയും ശിവശങ്കരപ്പിള്ളമാർ കാണും. പക്ഷേ അവരിൽ ഒരാൾപോലും തകഴി ശിവശങ്കരപ്പിള്ളയല്ല. ഉറൂബ് കഥകളെഴുതി. അദ്ദേഹം കഥാകാരൻ. എന്നാൽ കഥകളെഴുതുന്ന എല്ലാവരും കഥാ

ക്കാരൻമാരല്ല.

2. ചങ്ങമ്പുഴയുടെ മരണത്തിനുശേഷം വളരെക്കാലം കഴിഞ്ഞ് ഞാനും ഗൗരീശപട്ടം ശങ്കരൻനായരുംകൂടി ചങ്ങമ്പുഴയുടെ അമ്മയെ കാണാൻ ഇടപ്പള്ളിയിൽ ചെന്നു. ''കൃഷ്ണൻ കുട്ടിയെ പരിചയമുണ്ടായിരുന്നോ?'' എന്ന് അവർ എന്നോടു ചോദിച്ചിട്ട് അദ്ദേഹത്തിന്റെ അന്ത്യകാലത്തെക്കുറിച്ചു പറഞ്ഞു. ''വീട്ടിനകത്തു കിടക്കുമ്പോൾ അവന് വീട്ടിനു പുറത്തു പോകണമെന്നു ശാഠ്യം. എല്ലാവരുംകൂടി താങ്ങിപ്പിടിച്ച് മുറ്റത്തു കൊണ്ടുചെല്ലുമ്പോൾ തിരിച്ച് അകത്തേക്കു പോകണമെന്നു നിർബന്ധം. അകത്തെത്തുമ്പോൾ പിന്നെയും മുറ്റത്തു ചെല്ലാൻ ശാഠ്യം.' ഞാനതു കേട്ടു മിണ്ടാതിരുന്നു. എങ്കിലും ഉള്ളിൽ ഞാൻ എന്നോടു പറഞ്ഞു: 'എവിടെ സുഖം കിട്ടും എന്ന് അദ്ദേഹം സ്വയം അന്വേഷിക്കുകയായിരുന്നു.'

എനിക്കൊരു 'സുഖക്കേടു'ണ്ട്. ഒരു ഷെൽഫിലിരിക്കുന്ന പുസ്തകങ്ങൾ വേറൊരു ഷെൽഫിലേക്കു മാറ്റും. അവിടെനിന്ന് ഇങ്ങോട്ടും. അടുത്തദിവസം ഇവിടെനിന്ന് അങ്ങോട്ടേക്ക്. പുസ്തകങ്ങൾ എളുപ്പത്തിൽ എടുക്കാൻ എന്താണ് മാർഗ്ഗം എന്ന് ഞാൻ സ്വയം അന്വേഷിക്കുകയാണ്.

റീയലിസം അവലംബിച്ചു കഥയെഴുതുന്ന ആൾ അടുത്ത കഥ ഫാൻറസിയാക്കും. ഫാൻറസിക്കുശേഷം എക്സ്പ്രഷനിസത്തിലേക്കു പോകും. അവിടെനിന്നു റീയലിസത്തിലേക്കും. ഈ ചാഞ്ചല്യം കവിക്കും എനിക്കും കഥാകാരനും ചേർന്നതല്ല. കവി രോഗാർത്തനായാൽ അതു ക്ഷമിക്കാം. മറ്റു രണ്ടുപേർക്കും മാപ്പുകൊടുക്കാനാവില്ല.

3. രണ്ടുപേർ പ്രേമബദ്ധരാണെങ്കിൽ കത്തിയുടെ വായ്ത്തലയിലും കിടന്നുറങ്ങും എന്ന് ആരോ പറഞ്ഞിട്ടുണ്ട്. നോവൽ നല്ലതാണെങ്കിൽ ഉറക്കമൊഴിഞ്ഞിരുന്ന് നമ്മളതു വായിക്കും. മാർകേസിന്റെ 'ലൗ ഇൻ ദ് റ്റൈംസ് ഒഫ് കോളറ' എന്ന നോവലിനോടു എനിക്കു സ്നേഹം തോന്നിയപ്പോൾ ഒരു രാത്രിമുഴുവൻ ഉറങ്ങാതെ ഞാനതു വായിച്ചു കൊണ്ടിരുന്നു.

4. 'ഗ്രാൻമ' എന്ന വിശിഷ്ടമായ ക്യൂബൻ ദിനപത്രത്തിൽ മാർകേസ് എഴുതുന്നു. (Sept. 17, 1989 - Luis Bunuel's Youthful aging എന്ന ലേഖനം) അത്ര ദീർഘമായ കാലത്തിനു മുൻപല്ല. ഞാൻ ഒരു സ്നേഹിതനോട് മെക്സിക്കോയിലേക്കു വരാൻ ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ മറുപടി: 'ഇല്ല. അവിടേക്കില്ല. കാരണമുണ്ട്. കഴിഞ്ഞ ഇരുപതു കൊല്ലമായി ഞാൻ അവിടെ പോകാറില്ല. എന്റെ വാർദ്ധക്യം സ്നേഹിതന്മാരുടെ മുഖത്തു പ്രതിഫലിക്കുന്നതു കാണാൻ എനിക്കിഷ്ടമില്ല.' എന്റെ നിയമംതന്നെ അദ്ദേഹത്തിനുമെന്ന് ഞാനുടനെ മനസ്സിലാക്കി: വാർദ്ധക്യത്തിന് ഒരു ഹേതുവും കാണാതിരിക്കുക. എന്റെ അച്ഛൻ എൺപത്തിരണ്ടാമത്തെ വയസ്സിലാണ് മരിച്ചത്. അസാധാരണമായ ചൈതന്യവും ആകൃതിവിശേഷവും അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മക്കൾക്കറിയാം വാർദ്ധക്യം തടഞ്ഞു നിറുത്താനുള്ള രഹസ്യം. ലളിതമാണത്. അദ്ദേഹം വാർദ്ധക്യത്തെക്കുറിച്ചു വിചാരിച്ചതേയില്ല. മാർകേസിന്റെ ഈ ഉപദേശം പ്രായംകൂടിവരുന്നവർക്കു സ്വീകരിക്കാവുന്നതാണ്.

## ഗതികേട്

യേശുദാസൻ പാടുമ്പോൾ അദ്ദേഹത്തെ ഇരുമ്പുകൂടമെടുത്ത് അടിക്കുന്ന കൊല്ലപ്പണിക്കാരനോടു സാദൃശ്യപ്പെടുത്തി നോക്കാറില്ല ഞാൻ. രാജാരവിവർമ്മ വരച്ച ശകുന്തളയുടെ ചിത്രം കാണുന്ന ഞാൻ അതിനെ പി.ടി. ഉഷയുടെ 'ഹേഡിൽസ്' ചാട്ടവുമായി താരതമ്യപ്പെടുത്താറില്ല. ചന്ദ്രികാചർച്ചിതമായ രാത്രിയെ അമാവാസിയുമായി തട്ടിച്ചുനോക്കാറില്ല. വീണയെ കലപ്പയോടും റോസാപ്പൂവിനെ ഉച്ചരിത വസ്തുവിനോടും കുട്ടിക്കൃഷ്ണമാരാരുടെ ഗദ്യത്തെ നവീന വിമർശകന്റെ ഗദ്യത്തോടും ഉപമിക്കാറില്ല ഞാൻ. വൈജാത്യങ്ങളെയും വൈരുദ്ധ്യങ്ങളെയും തിരിച്ചറിയാനുള്ള ശക്തി പ്രകൃതി എനിക്കു തന്നിട്ടുണ്ട്. അതിനാൽ ദീപിക ആഴ്ചപ്പതിപ്പിൽ 'ഇരട്ടവാലൻ പുഴു' എന്ന കഥാരാക്ഷസീയതയ്ക്കു രൂപംനൽകിയ ഓസി കരിങ്കുന്നത്തെ ലോകത്തുള്ള ഒരു കഥാകാരനോടും യോജിപ്പിച്ചു നോക്കുന്നില്ല. എന്തിന് കഥാകാരനെ കൂട്ടിനു വിളിക്കുന്നു? അക്ഷരവിദ്യ അറിയാവുന്ന ആരുംതന്നെ ഇങ്ങനെയൊരു കുത്സിതത്വം പടച്ചുവയ്ക്കില്ല. വായനക്കാരുടെ ഗതികേട് എന്നേ പറയാനുള്ളു.

## മൂടാടി ദാമോദരൻ

മൂടാടി ദാമോദരൻ ആദ്യമായി എന്റെ വീട്ടിൽ വന്നത് നാലുകൊല്ലംമുൻപാണ്. അദ്ദേഹത്തിന്റെ കൂടെ എന്റെ ശിഷ്യനും യൂണിവേഴ്സിറ്റി കോളേജിലെ പ്രഫെസറുമായ ശങ്കരൻ ഉണ്ടായിരുന്നു. ഞങ്ങൾ സാഹിത്യത്തെക്കുറിച്ചും സാമാന്യമായ സംസ്കാരത്തെക്കുറിച്ചും കുറേനേരം സംസാരിച്ചു. അറിവിന്റെയും സഹൃദയത്വത്തിന്റെയും വിനയത്തിന്റെയും മൂർത്തിമദ്ഭാവമായി ഞാൻ ദാമോദരനെ കണ്ടു. പിന്നീട് പലതവണയും അദ്ദേഹം ദയാപൂർവ്വം എന്റെ വീട്ടിലെത്തിയിട്ടുണ്ട്. ഇക്കഴിഞ്ഞ ഫെബ്രുവരി ഒൻപതാം തീയതി കാലത്ത് അദ്ദേഹം വീണ്ടും ഞാൻ താമസിക്കുന്നിടത്ത് വന്നു. ഇത്തവണ മഹാത്മാഗാന്ധിയെക്കുറിച്ചാണ് ഞങ്ങൾ സംസാരിച്ചത്. ഗാന്ധിജിയെക്കുറിച്ചുള്ള എല്ലാ ഗ്രന്ഥങ്ങളും അദ്ദേഹം വാങ്ങിച്ചുവെന്നും ഓരോന്നായി വായിച്ചുകൊണ്ടിരിക്കുകയാണെന്നും പറഞ്ഞു. ഗാന്ധിജിയോട് അടുത്ത ബന്ധമുണ്ടായിരുന്ന വില്യം ഷൈററുടെ പുസ്തകം വായിക്കേണ്ടതാണെന്ന് ഞാൻ അറിയിച്ചപ്പോൾ 'ഇപ്പോൾത്തന്നെ ഞാനതു വാങ്ങിക്കാം' എന്നു പറഞ്ഞിട്ട് അദ്ദേഹം പോയി. ഞാൻ വടകരെ ചെല്ലുകയാണെങ്കിൽ തീർച്ചയായും അദ്ദേഹത്തിന്റെ ഭവനത്തിലെത്തുമെന്ന് അറിയിച്ചു. 'വരു' എന്നു സ്നേഹപൂർവം ക്ഷണിച്ചിട്ട് പുഞ്ചിരിയോടെ അദ്ദേഹം പോയത് ഇപ്പോഴും എന്റെ അന്തർനേത്രം കാണുന്നു. അത് ഒടുവിലത്തെ കൂടിക്കാഴ്ചയാണെന്ന് ഞാനറിഞ്ഞതേയില്ല. ഇനി വടകരെ ഞാൻ ചെന്നാൽ അദ്ദേഹത്തെ കാണുകയുമില്ല.

നാട്ടിൽച്ചെന്നിട്ട് അദ്ദേഹമെനിക്കു കത്തയച്ചു. ഷൈററുടെ പുസ്തകം വാങ്ങി വായിച്ചെന്നും അതിലും തർക്കവിഷയമായ സ്ത്രീബന്ധം പ്രതിപാദിച്ചിട്ടുണ്ടെന്നും അദ്ദേഹം എഴുതിയിരുന്നു. മറുപടി അയയ്ക്കാനായി ഞാൻ കത്ത് മേശപ്പുറത്തു മാറ്റിവച്ചു. പക്ഷേ ഞാൻ മറുപടി എഴുതുന്നതിനുമുൻപ് അദ്ദേഹം പോയി. അഭിവന്ദ്യസുഹൃത്തേ, താങ്കളുടെ വിയോഗത്തിൽ ഞാൻ ദുഃഖിക്കുന്നു. ഫെബ്രുവരി 9-ാംനു അങ്ങ് എന്റെ വീട്ടിൽ എത്തിയപ്പോൾ അങ്ങയുടെ 'ദേശാടനപ്പക്ഷികൾ' എന്ന കാവ്യസമാഹാരഗ്രന്ഥം തന്നല്ലോ. അതിൽ അങ്ങു സ്നേഹപൂർവം കുറിച്ച വാക്യം ഇപ്പോൾ വീണ്ടും ഞാൻ വായിച്ചു. കണ്ണീരടക്കാൻ ഞാൻ യത്നിക്കുന്നു. എനിക്കിനി എത്രകാലമുണ്ട്? എങ്കിലും ആ ഹ്രസ്വകാലയളവിൽ കൂടക്കൂടെയെങ്കിലും ഞാൻ അങ്ങയെ ഓർമ്മിക്കാതിരിക്കില്ല.



മൂടാടി ദാമോദരൻ

☆ ☆ ☆ ☆ ☆

മരണത്തിന്റെ മുഖത്തു നോക്കാൻ എല്ലാവർക്കും പേടിയാണ്. മരണപത്രമെഴുതിവയ്ക്കാൻ വൃദ്ധനു ഭയം. എഴുതിയാൽ അതു കൈയിലെടുക്കാൻ പോലും ഭാര്യക്കു പേടി. 'അച്ഛൻ ഈയിടെയെങ്ങും മരിക്കില്ല. എന്തിന് ഇതൊക്കെ എഴുതിവയ്ക്കുന്നു' എന്നു മക്കളുടെ ചോദ്യം. അതുപോലെ മരിക്കാൻ പോകുന്നവനോട് ആരെങ്കിലും പറയുമോ അയാളുടെ സമയം ആഗതമാകുന്നുവെന്ന്. അറിയിച്ചാൽ അവസാനമായി അനുഷ്ഠിക്കേണ്ട പലകാര്യങ്ങളും അയാൾ അനുഷ്ഠിച്ചെന്നുവന്നേക്കും. അതുണ്ടായാൽ പിന്നീടുള്ള കുടുംബകലഹങ്ങളും ഒഴിവാക്കാം. പക്ഷേ ആരും ആ ഭയജനകമായ സത്യം അറിയിക്കില്ല. ഇതു മറച്ചുവയ്ക്കുന്നത് ഒരു തരത്തിലുള്ള അസത്യമാണ്. ഈ അസത്യത്തിന്റെ സ്വഭാവം വ്യക്തമാക്കുന്ന ഒരു കഥയുണ്ട്. Was it Heaven? Or Hell?—Mark Twain. അതിഭാവുകത്വം ഇക്കഥയുടെ ദോഷമാണെങ്കിലും നമ്മളൊക്കെ നടത്തുന്ന അസത്യപ്രസ്താവത്തിന്റെ ഗർഹണീയത അതിൽ സ്പഷ്ടമാക്കിയിട്ടുണ്ട് കഥാകാരൻ.